## നാരദഭക്തിസൂത്രം

# ആമുഖം

ആദ്ധ്യാത്മികസാധകന്മാർക്ക്, വിശേഷിച്ചും ഭക്തന്മാർക്ക്, അത്യന്താപേക്ഷിതമാണ് ശ്രീനാരദമഹർഷി വിരചിച്ച നാരദഭക്തിസൂത്രം. "ഈശ്വരനോടുള്ള പരമമായ പ്രേമമാണ് ഭക്തി" എന്നാണ് നാരദമഹർഷി ഭക്തിയെ നിർവ്വചിക്കുന്നത്.

വെറും എൺപത്തിനാലു സൂത്രങ്ങൾ മാത്രമുള്ള ഈ ഗ്രന്ഥത്തിൽ ശ്രീനാരദൻ "എന്താണ് യഥാർഥ ഭക്തിയെന്നും, അതിന്റെ ലക്ഷണങ്ങൾ എന്തൊക്കെയാണെന്നും, ഭക്തിലാഭത്തിനുള്ള ഉപായങ്ങളെന്തൊക്കെയാണെന്നും, ഭക്തന്റെ കർത്തവ്യമെന്തെന്നും, ഭക്തന് നിഷിദ്ധമായതെന്തെന്നും, ഭക്തിയെ നേടുന്നതുകൊണ്ടുണ്ടാകുന്ന ലാഭമെന്തെന്നും, ഭക്തന്മാരുടെ മഹിമയെന്തെന്നും" സുലളിതങ്ങളായ സൂത്രങ്ങളിലൂടെ വർണ്ണിക്കുന്നു.

**വിവർത്തകൻ**

# നാരദഭക്തിസൂത്രം

## പ്രഥമോऽധ്യായഃ

**അഥാതോ ഭക്തിം വ്യാഖ്യാസ്യാമഃ 1**

ഇപ്പോൾ അതുകൊണ്ട് ഭക്തിയെ വ്യാഖ്യാനിക്കുന്ന താണ്.

(അനേക ജന്മങ്ങൾ മറ്റുശാസ്ത്രങ്ങളിൽ ഭ്രമിച്ചതിനു ശേഷം ഭക്തിയിലൂടെ മാത്രമേ ജീവിതസാഫല്യ മുണ്ടാകൂ എന്നു ഈ ജന്മത്തിൽ തിരിച്ചറിയുന്നതിനെ സൂചിപ്പിക്കുവാനാണ് "ഇപ്പോൾ" എന്ന പദം ഉപയോ ഗിച്ചിരിക്കുന്നത്. ജീവിതസാഫല്യമാകുന്ന ഫലത്തെ സൂചിപ്പിക്കുവാനാണ് "അതുകൊണ്ട്" എന്ന പദം ഉപയോഗിച്ചിരിക്കുന്നത്).

**സാ ത്വസ്മിൻ പരപ്രേമരൂപാ 2**

അത് (ഭക്തി) അവിടുത്തോടുള്ള (ഈശ്വരനിലുള്ള) പരമപ്രേമമാകുന്ന സ്വരൂപത്തോടുകൂടിയതാണ്.

**അമൃതസ്വരൂപാ ച 3**

അത് അമൃതസ്വരൂപവുമാണ്.

(അതായത് ഭക്തി അമൃതസമാനമാണ്. അത് നേടിയാലുണ്ടാകുന്ന അനുഭവങ്ങൾ അടുത്ത സൂത്രങ്ങളിൽ വിവരിക്കുന്നു.)

**യല്ലബ്ധ്വാ പുമാൻ സിദ്ധോ ഭവതി അമൃതോ ഭവതി തൃപ്തോ ഭവതി 4**

ഏതിനെ നേടിയാൽ ഒരു വ്യക്തി സിദ്ധനും, അമൃതനും, തൃപ്തനുമാകുന്നു (അതാണ് ഭക്തി).

**യത്പ്രാപ്യ ന കിഞ്ചിദ് വാഞ്ഛതി ന ശോചതി ന ദ്വേഷ്ടി ന രമതേ നോത്സാഹീ ഭവതി 5**

ഏതിനെ പ്രാപിച്ചാൽ ഒരാൾ ഒന്നും ആഗ്രഹിക്കുകയോ, ദുഃഖിക്കുകയോ, ദ്വേഷിക്കുകയോ, രമിക്കുകയോ, ഉത്സാഹിയാകുകയോ ചെയ്യുന്നില്ലയോ (അതാണ് ഭക്തി).

**യജ്ജ്ഞാത്വാ മത്തോ ഭവതി സ്തബ്ധോ ഭവതി ആത്മാരാമോ ഭവതി 6**

ഏതിനെ അറിഞ്ഞാൽ ഒരാൾ മത്തനും, സ്തബ്ധനും, ആത്മാരാമനുമായിത്തീരുന്നുവോ (അതാണ് ഭക്തി). ആത്മാവിൽ തന്നെ ആനന്ദിക്കുന്നവനാണ് ആത്മാരാമൻ.

സാ ന കാമയമാനാ നിരോധരൂപത്വാത് 7

അത് ലൗകികമായ ആഗ്രഹങ്ങളിൽ നിന്ന് മുക്തമാണ്, എന്തെന്നാൽ നിരോധാത്മകമാണ്.

(യഥാർത്ഥഭക്തി വന്നുകഴിഞ്ഞാൽ പിന്നെ ആ ഭക്തൻ മറ്റെല്ലാ ആഗ്രഹങ്ങളിൽ നിന്നും മുക്തനാകുന്നതു കൊണ്ട് ഭക്തിയിൽ കാമം ഉണ്ടായിരിക്കുകയില്ല).

നിരോധസ്തു ലോകവേദവ്യാപാരന്യാസഃ 8

നിരോധമെന്നതു കൊണ്ട് ഉദ്ദേശിക്കുന്നത് ലൗകികവും വൈദികവുമായ എല്ലാ കർമ്മങ്ങളുടെയും ത്യാഗമാണ്.

തസ്മിന്നനന്യതാ തദ്വിരോധിഷൂദാസീനതാ ച 9

അതിലേയ്ക്ക് (ഈശ്വരങ്കലേയ്ക്ക്) മാത്രമുള്ള പ്രേമവും, അതിനു തടസ്സമായുള്ളതിനോടെല്ലാമുള്ള ഉദാസീനതയുമാണ് (താത്പര്യമില്ലായ്മ) ഭക്തി.

**അന്യാശ്രയാണാം ത്യാഗോനന്യതാ 10**

(മുമ്പിലത്തെ സൂത്രത്തിൽ പറഞ്ഞ) അനന്യത എന്നതുകൊണ്ട് ഉദ്ദേശിച്ചത് ഈശ്വരനൊഴിച്ചുള്ള മറ്റെല്ലാ ആശ്രയങ്ങളെയെല്ലാം ത്യജിക്കുന്നതിനെയാണ്.

**ലോകവേദേഷു തദനുകൂലാചരണം തദ്വിരോധി-ഷൂദാസീനതാ 11**

ലൗകികവും വൈദികവുമായ കർമ്മങ്ങളിൽ ഭക്തിയ്ക്ക് അനുകൂലമായതിനെ ആചരിക്കുകയും അതിനു തടസ്സം നിൽക്കുന്നതിനോട് താത്പര്യമില്ലാതിരിക്കുകയും വേണ്ടതാണ്.

(എട്ടാമത്തെ സൂത്രത്തിൽ സൂചിപ്പിച്ച ത്യാഗം എല്ലാ കർമ്മങ്ങളെയും ഉദ്ദേശിച്ചല്ല എന്ന് വ്യക്തമാക്കാനാണ് ഈ സൂത്രം. അതുകൂടാതെ ഒമ്പതാമത്തെ സൂത്രത്തിൽ പറഞ്ഞ ഉദാസീനത എന്താണെന്ന് ഈ സൂത്രത്തിൽ ഒന്നു കൂടി വ്യക്തമാക്കുകയും ചെയ്തിരിക്കുന്നു).

**ഭവതു നിശ്ചയദാർഢ്യാദൂർധ്വം ശാസ്ത്രരക്ഷണം 12**

ഭക്തിമാർഗ്ഗത്തില് ദൃഢത നേടിക്കഴിഞ്ഞാലും ശാസ്ത്രങ്ങളെ അനുസരിക്കേണ്ടതാണ്.

**അന്യഥാ പാതിത്യശങ്കയാ 13**

അല്ലെങ്കിൽ (ഭക്തിമാർഗ്ഗത്തില് നിന്ന്) പതനം സംഭവിക്കുവാനുള്ള സാദ്ധ്യതയുള്ളതുകൊണ്ട് (ശാസ്ത്ര ങ്ങളിലെ വിധിനിഷേധങ്ങളെ ബഹുമാനിക്കേണ്ട താണ്).

**ലോകോഽപി താവദേവ ഭോജനാദി വ്യാപാരസ്ത്വാ-ശരീരധാരണാവധി 14**

അതുപോലെ ആഹാരം കഴിക്കുക എന്നിങ്ങനെയുള്ള ലൗകികമായ കര്മ്മങ്ങളും ശരീരം നിലനിൽക്കു ന്നിടത്തോളം നിർവ്വഹിക്കേണ്ടതാണ്. (ശാസ്ത്രവിഹിത മായതും ഭക്തിയ്ക്ക് അനുകൂലമായതുമായ കർമ്മങ്ങൾ അനുഷ്ഠിക്കുകയും, അതിനായി ശരീരത്തെ വേണ്ടും വണ്ണം സംരക്ഷിക്കുകയും ചെയ്യേണ്ടതാണ്)

**തല്ലക്ഷണാനി വാച്യന്തേ നാനാമതഭേദാത് 15**

ഇനി വിവിധ ആചാര്യന്മാരുടെ അഭിപ്രായമനുസരിച്ചുള്ള ഭക്തിയുടെ നാനാവിധങ്ങളായ ലക്ഷണങ്ങൾ വിവരിക്കപ്പെടുന്നു.

**പൂജാദിഷ്വനുരാഗ ഇതി പാരാശര്യഃ 16**

പൂജാദി കർമ്മങ്ങളിലുള്ള അനുരാഗമാണ് ഭക്തിയെന്ന് പരാശരപുത്രനായ വ്യാസൻ അഭിപ്രായപ്പെടുന്നു.

**കഥാദിഷ്വിതി ഗർഗഃ 17**

ഭഗവത്കഥകളിലുള്ള (അവ പറയുന്നതിലും കേൾക്കുന്നതിലുമുള്ള) അനുരാഗമാണ് ഭക്തിയെന്ന് ഗർഗ്ഗ മഹർഷി (അഭിപ്രായപ്പെടുന്നു).

**ആത്മരത്യവിരോധേനേതി ശാണ്ഡില്യഃ 18**

ആത്മരതിയ്ക്ക് (ആത്മാവിൽ ആനന്ദിക്കുന്നതിന്) തടസ്സമാകാത്തിടത്തോളം ഇതെല്ലാം (മുമ്പത്തെ രണ്ടു സൂത്രങ്ങളിൽ പറഞ്ഞതും) ഭക്തിയാണെന്ന് ശാണ്ഡില്യൻ (അഭിപ്രായപ്പെടുന്നു).

(ആത്മരതിയ്ക്കു വിരുദ്ധമല്ലാത്ത അന്തഃകരണവൃത്തിയാണ് ഭക്തിയെന്ന് താത്പര്യം).

**നാരദസ്തു തദർപിതാഖിലാചാരതാ തദ്വിസ്മരണേ പരമവ്യാകുലതേതി 19**

നാരദനാകട്ടെ സകലകർമ്മങ്ങളും ഈശ്വരനിലർപ്പിക്കുകയും ഈശ്വരവിസ്മരണത്തിൽ അത്യന്തമായ വ്യാകുലത അനുഭവപ്പെടുകയും ചെയ്യുന്നതാണ് ഭക്തിയെന്ന് (അഭിപ്രായപ്പെടുന്നു).

(മേൽപറഞ്ഞ എല്ലാ ലക്ഷണങ്ങളും അപൂർണ്ണങ്ങളാണ്. സകലകർമ്മങ്ങളെയും ഈശ്വരനുലർപ്പിച്ച് സദാ ഈശ്വരസ്മരണയോടെയിരിക്കുകയും, അല്പമെങ്കിലും ഈശ്വരവിസ്മൃതിയുണ്ടായാൽ അസഹ്യമായ ദുഃകമുണ്ടാകുന്നതുമാണ് ഭക്തിയെന്ന് താത്പര്യം).

**അസ്ത്യേവമേവം 20**

ഇപ്രകാരം തന്നെയാണ് (ഭക്തി).

(ഭക്തിയെക്കുറിച്ച് നാരദൻ പറഞ്ഞ ലക്ഷണം തന്നെയാണ് പൂർണ്ണമായതെന്ന് ഉറപ്പിച്ചു പറയുകയാണ് ഈ സൂത്രത്തിന്റെ ഉദ്ദേശ്യം).

**യഥാ വ്രജഗോപികാനാം 21**

വ്രജത്തിലെ ഗോപികമാരുടെ ഭക്തി എപ്രകാരമായിരുന്നുവോ അതുപോലെ.

(മേൽപറഞ്ഞ ഭക്തിലക്ഷണത്തിന് ഉത്തമ ദൃഷ്ടാന്തമാണ് ഗോകുലത്തിലെ ഗോപികമാർ).

**തത്രാപി ന മാഹാത്മ്യജ്ഞാനവിസ്മൃത്യപവാദഃ 22**

അവിടെയും (ഭഗവാന്റെ) മഹത്വത്തെ വിസ്മരിച്ചുവെന്ന ദോഷമില്ല.

**തദ്വിഹീനം ജാരാണാമിവ 23**

അതില്ലെങ്കിൽ (ഭഗവാന്റെ മഹത്വത്തെക്കുറിച്ചുള്ള ജ്ഞാനമില്ലെങ്കിൽ) ഭക്തി ജാരന്മാരുടേതിനു സമമാകും.

**നാസ്ത്യേവ തസ്മിൻ തത്സുഖസുഖിത്വം 24**

അതിൽ (ജാരപ്രേമത്തിൽ) പ്രേമഭാജനത്തിന്റെ സുഖത്തിൽ സ്വയം സുഖമനുഭവിക്കുകയെന്നതു തീരെ സംഭവിക്കുന്നില്ല.

## സാ തു കർമജ്ഞാനയോഗേഭ്യോഽപ്യധികതരാ 25

ഭക്തി കർമ്മം,ജ്ഞാനം, യോഗം എന്നിവയെക്കാൾ ശ്രേഷ്ഠമായതാണ്.

(ഇവ മൂന്നും ഈശ്വരപ്രാപ്തിക്കുള്ള വ്യത്യസ്ത മാർഗ്ഗങ്ങളാണ്. ഇവയ്ക്കെല്ലാം അധികാരിഭേദമുണ്ട്. ശരിയായ യോഗ്യതയുള്ളവൻ മാത്രമേ ഇവ അഭ്യസിക്കുവാൻ പാടുള്ളൂ. അല്ലെങ്കിൽ ഫലം സിദ്ധിക്കില്ലെന്നു മാത്രമല്ല, വിപരീതഫലമുണ്ടാകുകയും ചെയ്യും. എന്നാൽ ഇവയിൽ നിന്ന് ഭിന്നമായി ഭക്തിയ്ക്ക് അധികാരിവ്യത്യാസമില്ല. മാത്രമല്ല ഭക്തന് ഒരിക്കലും പതനമുണ്ടാകുകയുമില്ല. ഇതിനുപുറമേ ഭക്തിമാർഗ്ഗത്തിൽ ഈശ്വരവിസ്മൃതിയ്ക്കുള്ള അവസരം തീരെയില്ല. ഇതെല്ലാംകൊണ്ട് ഭക്തി മറ്റു മൂന്നിനെയും അപേക്ഷിച്ച് ശ്രേഷ്ഠമാണെന്ന് താത്പര്യം).

## ഫലരൂപത്വാത് 26

ഭക്തി ഈ മൂന്നു മാർഗ്ഗങ്ങളുടെയും ഫലം (ലക്ഷ്യം/സാദ്ധ്യം) ആയതുകൊണ്ട്.

(കർമ്മം,ജ്ഞാനം, യോഗം എന്നിവ സാധനകളാണ്, സാദ്ധ്യമല്ല (ലക്ഷ്യമല്ല). അതുകൊണ്ട് ഭക്തി അവയേക്കാൾ ശ്രേഷ്ഠമായതാണ്).

**ഈശ്വരസ്യാപ്യഭിമാനദ്വേഷിത്വാത് ദൈന്യപ്രിയ-ത്വാത് ച 27**

ഈശ്വരനുപോലും അഭിമാനികളോട് ദ്വേഷവും, വിനയശീലന്മാരോട് പ്രിയവുമുള്ളതുകൊണ്ടും (ഭക്തി കർമ്മം, ജ്ഞാനം, യോഗം എന്നിവയെക്കാൾ മികച്ച താണ്).

(ഈശ്വരന് ആരോടും വെറുപ്പോ, പ്രിയമോ ഇല്ല തന്നെ. എന്തെന്നാൽ ഈശ്വരൻ ഇത്തരം വികാര ങ്ങൾക്ക് അതീതനാണ്. അതുകൊണ്ട് ഈ സൂത്രം അർത്ഥമാക്കുന്നത് അഹങ്കാരം ഈശ്വരസാക്ഷാത്ക്കാ രത്തിന് ഏറ്റവും വലിയ തടസ്സമാണ് എന്നാണ്. നാം അഹങ്കാരത്തിൽ നിന്ന് എത്രമാത്രം മുക്തരാകുന്നുവോ അത്രയ്ക്ക് നാം ഈശ്വരനോട് അടുക്കുന്നു. കർമ്മം, ജ്ഞാനം, യോഗം എന്നിവ അഭ്യസിക്കുന്നവരെ അപേക്ഷിച്ച് സർവ്വവും ഈശ്വരനിലർപ്പിച്ച് സദാ ഭഗവദ്മാഹാത്മ്യത്തെ സ്മരിച്ചിരിക്കുന്ന ഭക്തന് അഹങ്കാരമുണ്ടാവാൻ സാദ്ധ്യത വളരെ കുറവാണ്.

അതുകൊണ്ടും ഭക്തിമാർഗ്ഗം അവയേക്കാൾ ശ്രേഷ്ഠ മാണ്).

**തസ്യാഃ ജ്ഞാനമേവ സാധനമിത്യേകേ 28**

ഭക്തിയെ പ്രാപിക്കുവാനുള്ള സാധനം (ഉപായം) ജ്ഞാനം മാത്രമാണെന്ന് ചിലർ പറയുന്നു.

(ഈശ്വരമഹിമയെക്കുറിച്ചുള്ള ജ്ഞാനത്തിലൂടെ ഭക്തി യെ നേടാനാകുമെന്ന് താത്പര്യം).

**അന്യോന്യാശ്രയത്വമിത്യന്യേ 29**

ഭക്തിയും ജ്ഞാനവും പരസ്പരം ആശ്രയിച്ചിരിക്കുന്നു എന്ന് വേറെ ചിലർ പറയുന്നു.

**സ്വയം ഫലരൂപതേതി ബ്രഹ്മകുമാരഃ 30**

ഭക്തി സ്വയം ഭക്തിയുടെ തന്നെ ഫലമാകുന്നുവെന്ന് ബ്രഹ്മാവിന്റെ പുത്രനായ നാരദമഹർഷി അഭിപ്രായ പ്പെടുന്നു.

(അപക്വമായ ഭക്തി ക്രമേണ പക്വമായ ഭക്തിയ്ക്ക് കാരണമാകുന്നുവെന്ന് താത്പര്യം. ഈ സൂത്രത്തിൽ

പറയുന്ന അഭിപ്രായം നാരദന്റേതല്ലെന്നും ബ്രഹ്മകുമാരന്മാരായ സനകാദി മുനിമാരുടേതാണെന്നും ഒരു മതമുണ്ട്. അങ്ങനെയാണെങ്കിൽ സൂത്രത്തിലെ അവസാനപദം "ബ്രഹ്മകുമാരാഃ" എന്നായിത്തീരും. അടുത്ത സൂത്രത്തെ കണക്കിലെടുക്കുമ്പോൾ ഈ പാഠഭേദം ഒന്നു കൂടി സ്വീകാര്യമായി തോന്നുന്നു. എന്തെന്നാൽ അടുത്ത സൂത്രത്തിലൂടെ നാരദൻ ഈ മൂന്നു സൂത്രങ്ങളിൽ പറഞ്ഞ അഭിപ്രായങ്ങളെയും ഖണ്ഡിക്കുന്നുണ്ട്).

**രാജഗൃഹഭോജനാദിഷു തഥൈവ ദൃഷ്ടത്വാത് 31**

രാജാവ്, വീട്, ഭോജനം എന്നീ ദൃഷ്ടാന്തങ്ങളിൽ അപ്രകാരം തന്നെ കാണപ്പെടുന്നതിനാൽ (ഭക്തി ഭക്തിയുടെ തന്നെ ഫലമാകുന്നു).

**ന തേന രാജപരിതോഷഃ ക്ഷുച്ഛാന്തിർവ്വാ 32**

മേൽപറഞ്ഞ രാജകൊട്ടാരം, ഭോജനം എന്നീ ദൃഷ്ടാന്തങ്ങളിൽ (അവയെക്കുറിച്ചുള്ള ജ്ഞാനം കൊണ്ടുമാത്രം) രാജപ്രീതി ലഭിക്കുകയോ, വിശപ്പു മാറുകയോ ചെയ്യുന്നില്ല.

(ഈശ്വരസാക്ഷാത്ക്കാരം ലഭിക്കുന്നതിന് ബുദ്ധിപരമായ ജ്ഞാനം മാത്രം മതിയാകുകയില്ല എന്ന് താത്പര്യം).

**തസ്മാത് സൈവ ഗ്രാഹ്യാ മുമുക്ഷുഭിഃ 33**

അതുകൊണ്ട് മുക്തി ആഗ്രഹിക്കുന്നവർ ഭക്തിയെത്തന്നെ സ്വീകരിക്കേണ്ടതാണ്.

**തസ്യാഃ സാധനാനി ഗായന്ത്യാചാര്യാഃ 34**

ഭക്തിയെ പ്രാപിക്കുന്നതിനായി വിവിധ സാധനങ്ങളെ (ഉപായങ്ങളെ) ആചാര്യന്മാർ വർണ്ണിക്കുന്നു.

(ഇനി വർണ്ണിക്കപ്പെടുന്ന ഉപായങ്ങൾ ഭക്തിയുടെ സഹകാരികാരണങ്ങൾ മാത്രമാണ്. എന്തെന്നാൽ ഭക്തി മാത്രമാണ് ഭക്തിയുടെ സാക്ഷാത് കാരണമെന്ന് മുപ്പതാം സൂത്രത്തിൽ പറഞ്ഞുകഴിഞ്ഞതാണല്ലോ).

**തത്തു വിഷയത്യാഗാത് സംഗത്യാഗാത് ച 35**

വിഷയങ്ങളെയും (ഭോഗവസ്തുക്കളെയും), അവയോടുള്ള ആസക്തിയെയും ത്യജിക്കുന്നതിലൂടെയും (ഭക്തി ലഭ്യമാകുന്നു).

("ഞാൻ" എന്നും "എന്റെത്" എന്നുമുള്ള ബോധമാണ് ആസക്തി എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്).

**അവ്യാവൃത്തഭജനാത് 36**

നിരന്തരമായ ഭജനത്തിലൂടെ (ഭക്തി ലഭ്യമാകുന്നു).

**ലോകേऽപി ഭഗവദ്ഗുണശ്രവണകീർത്തനാത് 37**

ലൗകികകാര്യങ്ങളിൽ വ്യാപരിക്കുമ്പോഴും ഭഗവദ് മാഹാത്മ്യത്തെക്കുറിച്ച് കേൾക്കുകയും, വർണ്ണിക്കുകയും ചെയ്യുന്നതുകൊണ്ട് (ഭക്തി ലഭ്യമാകുന്നു).

(കർമ്മങ്ങളെ ആദ്ധ്യാത്മികം, ലൗകികം എന്നിങ്ങനെ വേർതിരിക്കാതെ ഏതുകർമ്മം ചെയ്യുമ്പോഴും ഭഗവദ് ഗുണശ്രവണകീർത്തനം ചെയ്തുകൊണ്ട് അവയെയെല്ലാം ഈശ്വരപൂജയാക്കി മാറ്റേണ്ടതാണ്).

**മുഖ്യതസ്തു മഹത്കൃപയൈവ ഭഗവത്കൃപാലേശാദ് വാ 38**

മുഖ്യമായും മഹാന്മാരുടെ (മഹാന്മാരായ ഭക്തന്മാരുടെ) കൃപകൊണ്ട് മാത്രവും, അല്ലെങ്കിൽ ഈശ്വരകൃപ തെല്ലൊന്നു കൊണ്ടും (ഭക്തി ലഭ്യമാകുന്നു).

(സ്വപ്രയത്നം തീർച്ചയായും ആവശ്യമാണ്. എന്നാലും എത്രയൊക്കെ പ്രയത്നിച്ചാലും മഹത്കൃപയോ ഈശ്വരകൃപയോ ഇല്ലെങ്കിൽ ഭക്തിയുണ്ടാവുക അസാദ്ധ്യമാണെന്ന് പറഞ്ഞ് നാരദമഹർഷി ഭക്തിലാഭത്തിനുള്ള സാധനങ്ങളെക്കുറിച്ചുള്ള ചർച്ച ഈ സൂത്രത്തോടെ ഉപസംഹരിക്കുകയാണ്. ഒരേ സൂത്രത്തിൽ മഹാന്മാരുടെയും ഭഗവാന്റെയും കൃപ യെക്കുറിച്ച് പറയുന്നതിലൂടെ നാരദമഹർഷി ഭഗവാനും ഭക്തനും തമ്മിൽ ഭേദമില്ലെന്ന് സൂചിപ്പിക്കുകയാണ്).

**മഹത്സംഗസ്തു ദുർലഭോऽഗമ്യോऽമോഘശ്ച 39**

മഹാത്മാക്കളുമായുള്ള സംസർഗ്ഗം ലഭിക്കാൻ വളരെ പ്രയാസമുള്ളതും, ദുഷ്പ്രാപ്യവും, അമൂല്യവുമാകുന്നു.

**ലഭ്യതേऽപി തത്കൃപയൈവ 40**

ഈശ്വരകാരുണ്യം കൊണ്ടു മാത്രമാണ് മഹാത്മാക്കളുമായുള്ള സമ്പർക്കം ചെയ്യുവാൻ സാദ്ധ്യമാകുന്നത്.

**തസ്മിംസ്തജ്ജനേ ഭേദാഭാവാത് 41**

ഭഗവാനും ഭക്തന്മാരുമായി ഭേദമില്ലാത്തതുകൊണ്ട് (യഥാർത്ഥഭക്തനെക്കാണുന്നത് ഈശ്വരദർശനത്തിന് സമമാണ്. അത് ഈശ്വരകാരുണ്യം കൂടാതെ സാദ്ധ്യമല്ല).

**തദേവ സാധ്യതാം തദേവ സാധ്യതാം 42**

അത് (മഹത്സംഗം) തന്നെ സാധിച്ചാലും, അതുതന്നെ സാധിച്ചാലും.

**ദുസ്സംഗഃ സർവഥൈവ ത്യാജ്യഃ 43**

ദുർജ്ജനങ്ങളുമായുള്ള സമ്പർക്കം ഏതുവിധത്തിലും ത്യജിക്കേണ്ടതാകുന്നു.

(മഹത്സംഗം കൊണ്ട് ഭക്തിയുദിക്കുകയും, വളരുകയും ചെയ്യുമ്പോൾ ദുർജ്ജനസമ്പർക്കം കൊണ്ട് ചിത്തം

മലിനമാകുകയും മലിനമായ ചിത്തത്തില് ഭഗവത്സ്മരണയ്ക്ക് ഇടമില്ലാതെ വരികയും ചെയ്യും).

**കാമക്രോധമോഹസ്മൃതിഭ്രംശബുദ്ധിനാശകാരണത്വാത് 44**

ദുർജ്ജനസമ്പർക്കം കൊണ്ട് കാമം, ക്രോധം, മോഹം, സ്മൃതിഭ്രംശം, ബുദ്ധിനാശം എന്നിവ ഉണ്ടാകുന്നതിനാൽ (അതിനെ സർവ്വഥാ ത്യജിക്കേണ്ടതാണ്).

(ഇതെങ്ങനെ സംഭവിക്കുന്നു എന്നുള്ളത് ഭഗവദ്ഗീത രണ്ടാമദ്ധ്യായത്തിൽ വിശദമായി വിവരിച്ചിട്ടുണ്ട് - 2-62, 63).

**തരംഗായിതാ അപീമേ സംഗാത് സമുദ്രായന്തേ 45**

മേൽപറഞ്ഞ കാമം, ക്രോധം എന്നിവ തിരമാല കളെപ്പോലെ ചെറുതാണെങ്കിലും ദുർജ്ജനസമ്പർക്കം മൂലം അവ സമുദ്രം പോലെ വളരുന്നു.

**കസ്തരതി കസ്തരതി മായാം? യഃ സംഗം ത്യജതി, യോ മഹാനുഭാവം സേവതേ, നിർമമോ ഭവതി 46**

മായയെ ആരാണ് തരണം ചെയ്യുന്നത്? മായയെ ആരാണ് തരണം ചെയ്യുന്നത്? യാതൊരുവൻ

ദുർജ്ജനസമ്പർക്കത്തെ ത്യജിക്കുകയും, മഹാപുരുഷ ന്മാരെ സേവിക്കുകയും, മമതയില്ലാത്തവനാകുകയും ചെയ്യുന്നുവോ അവൻ മായയെ തരണം ചെയ്യുന്നു (മായയെ ജയിക്കുന്നു).

**യോ വിവിക്തസ്ഥാനം സേവതേ യോ ലോകബന്ധ-മുന്മൂലയതി നിസ്ത്രൈഗുണ്യോ ഭവതി യോഗക്ഷേമം ത്യജതി 47**

യാതൊരുവൻ നിർജനമായ സ്ഥലത്തു വസിക്കുകയും, ലൗകികബന്ധങ്ങളെ പരിത്യജിക്കുകയും, ത്രിഗുണങ്ങ ൾക്ക് അതീതനാകുകയും, യോഗക്ഷേമങ്ങളെ വെടിയു കയും ചെയ്യുന്നുവോ (അവൻ മായയെ ജയിക്കുന്നു).

(തന്റെ പക്കലില്ലാത്തതിനെ സമ്പാദിക്കുന്നതാണ് യോഗം, കയ്യിലുള്ളതിനെ സംരക്ഷിക്കുന്നത് ക്ഷേമവും).

**യഃ കർമഫലം ത്യജതി കർമാണി സന്ന്യസ്യതി തതോ നിർദ്വന്ദ്വോ ഭവതി 48**

യാതൊരുവൻ കർമ്മഫലങ്ങളെയും, കർമ്മങ്ങളെയും ത്യജിച്ചിട്ട് നിർദ്വന്ദ്വനായിത്തീരുന്നുവോ (അവൻ മായയെ ജയിക്കുന്നു).

(സുഖദുഃഖങ്ങൾ, ലാഭനഷ്ടങ്ങൾ, ശീതോഷ്ണങ്ങൾ, തുടങ്ങിയ പരസ്പരവിരുദ്ധങ്ങളായ ജോടികളെയാണ് ദ്വന്ദ്വങ്ങളെന്നു പറയുന്നത്. ഇവയെയെല്ലാം അതിവർത്തിച്ചവനാണ് നിർദ്വന്ദ്വൻ).

**യോ വേദാനപി സന്ന്യസ്യതി കേവലമവിച്ഛിന്നാ-ന്ദരാഗം ലഭതേ 49**

യാതൊരുവൻ വൈദികകർമ്മങ്ങളെപ്പോലും ത്യജിച്ച് നിരന്തരമായ ഈശ്വരപ്രേമത്തിൽ മുഴുകിയിരിക്കുന്നുവോ (അവൻ മായയെ ജയിക്കുന്നു).

**സ തരതി സ തരതി സ ലോകാംസ്താരയതി 50**

മേൽപറഞ്ഞ എല്ലാഗുണങ്ങളുമുള്ളവൻ മായയെ ജയിക്കുന്നു, അവൻ മായയെ തരണം ചെയ്യുന്നു, മറ്റുള്ളവരെയും മായയ്ക്കപ്പുറം കടത്തിവിടുന്നു.

**അനിർവചനീയം പ്രേമസ്വരൂപം 51**

ഭക്തിയുടെ സ്വരൂപം അനിർവ്വചനീയമായ പ്രേമമാണ്.

(ഭക്തിയുടെ പരമാവസ്ഥയെയാണ് ഈ സൂത്രത്തിൽ വർണ്ണിച്ചിരിക്കുന്നത്. ഇനി വരുന്ന സൂത്രങ്ങളിൽ

ഭക്തിയുടെ വിവിധമായ വകഭേദങ്ങളെ വ്യാഖ്യാനിക്കുന്നു).

**മൂകാസ്വാദനവത് 52**

മൂകനായ വ്യക്തിയ്ക്ക് തന്റെ സുഖാനുഭവം വർണ്ണിക്കാനാകാത്തത് എപ്രകാരമാണോ അതു പോലെ (പരമമായ ഭക്തിയുടെ ആനന്ദം അനുഭവിച്ചിവന് അതിനെ വർണ്ണിക്കുവാൻ കഴിയുന്നില്ല).

**പ്രകാശതേ ക്വാപി പാത്രേ 53**

(കഴിഞ്ഞ സൂത്രത്തിൽ വർണ്ണിക്കപ്പെട്ട ഭക്തി) ഏതെങ്കിലും യോഗ്യനായ വ്യക്തിയിൽ പ്രകാശിക്കുന്നു (പ്രകടമാകുന്നു).

**ഗുണരഹിതം കാമനാരഹിതം പ്രതിക്ഷണവർദ്ധമാനം അവിച്ഛിന്നം സൂക്ഷ്മതരം അനുഭവരൂപം 54**

(അമ്പത്തിരണ്ടാം സൂത്രത്തിൽ വർണ്ണിക്കപ്പെട്ട ഭക്തി) സത്വാദി ഗുണങ്ങളില്ലാത്തതും, കാമനാരഹിതവും, അനുനിമിഷം വളരുന്നതും, നിരന്തരമായിട്ടുള്ളതും, അത്യന്തം സൂക്ഷ്മമായതും അനുഭവത്തിൽ മാത്രം അറിയപ്പെടുന്നതുമാകുന്നു.

(സത്വം, രജസ്സ്, തമസ്സ് എന്നിവയാണ് മൂന്നു ഗുണങ്ങൾ. സത്വം ജ്ഞാനപ്രധാനവും, രജസ്സ് രാഗപ്രധാനവും, തമസ്സ് അജ്ഞാനപ്രധാനവുമാണ്. പരാഭക്തിയിൽ ഇവയൊന്നും തന്നെയില്ല. എന്നാൽ ഗൗണഭക്തിയിൽ ഇവയുണ്ടെന്ന് അമ്പത്തിയാറാം സൂത്രത്തിൽ പറയുന്നുണ്ട്)

**തത്പ്രാപ്യ തദേവാവലോകതി തദേവ ശൃണോതി തദേവ ഭാഷയതി തദേവ ചിന്തയതി 55**

അതിനെ (പരമമായ ഈശ്വരപ്രേമത്തെ) പ്രാപിച്ചിട്ട് ഭക്തൻ അതിനെ (ഈശ്വരനെ) തന്നെ കാണുകയും കേൾക്കുകയും, അതിനെക്കുറിച്ചുതന്നെ സംസാരിക്കുകയും ചിന്തിക്കുകയും ചെയ്യുന്നു.

**ഗൗണീ ത്രിധാ ഗുണഭേദാദ് ആർതാദിഭേദാദ് വാ 56**

ഗൗണഭക്തിയെ (പരമമല്ലാത്ത ഭക്തിയെ) ഗുണഭേദമനുസരിച്ചും ആർത്തന്, തുടങ്ങിയ ഭേദമനുസരിച്ചും മൂന്നായി തരം തിരിക്കാം.

(ഭഗവദ്ഗീതയിൽ ഏഴാമദ്ധ്യായത്തിൽ ആർത്തൻ, അർത്ഥാർത്ഥീ, ജിജ്ഞാസു എന്നിങ്ങനെയുള്ള മൂന്നു

തരം ഗൗണഭക്തന്മാരെക്കുറിച്ചും, ജ്ഞാനി എന്ന പരാഭക്തനെക്കുറിച്ചും വർണ്ണിക്കുന്നുണ്ട് - ഗീത 7-16).

**ഉത്തരസ്മാദുത്തരസ്മാത് പൂർവ്വപൂർവാ ശ്രേയായ ഭവതി 57**

പിന്നെപ്പിന്നെയുള്ളവയേക്കാൾ മുൻപുള്ളവയാണ് ശ്രേയസ്കരമായിട്ടുള്ളത്.

(താമസികമായ ഭക്തിയേക്കാൾ രാജസികഭക്തിയും, അതിനേക്കാൾ സാത്വികഭക്തിയും ശ്രേഷ്ഠമെന്ന് താത്പര്യം).

**അന്യസ്മാത് സൗലഭം ഭക്തൗ 58**

(ജ്ഞാനം, കർമ്മം, യോഗം എന്നീ) മറ്റു മാർഗ്ഗങ്ങളെക്കാൾ ഭക്തിയിൽ സൗലഭ്യമുണ്ട്.

(ജ്ഞാനം, കർമ്മം, യോഗം എന്നിവയിൽ ശരിയായ യോഗ്യതയും, പലേ ഉപാധികളും ആവശ്യമാണ്. എന്നാൽ ഭക്തി ഈശ്വരകാരുണ്യത്തെയല്ലാതെ വേറെ ഒന്നിനെയും ആശ്രയിച്ചിരിക്കുന്നില്ല. അതുകൊണ്ട് ഭക്തിമാർഗ്ഗം മറ്റുള്ളവയേക്കാൾ എളുപ്പമാണ്).

**പ്രമാണാന്തരസ്യാനപേക്ഷത്വാത് സ്വയം പ്രമാണ-ത്വാത് 59**

(ജ്ഞാനം, കർമ്മം, യോഗം എന്നിവയേക്കാൾ ഭക്തി എളുപ്പമുള്ളതാണ് എന്നുള്ളതിന്) വേറെ പ്രമാണം ആവശ്യമില്ല, എന്തെന്നാൽ ഭക്തി സ്വയം അതിന് പ്രമാണമാണ്.

(ഭക്തി മറ്റു മാർഗങ്ങളേക്കാൾ എളുപ്പമാണെന്ന് ഭക്തൻ സ്വന്തം അനുഭവത്തിൽ നിന്നു തന്നെ അറിയുന്നു. അതുകൊണ്ട് അതിന് വേറെ പ്രമാണം വേണമെന്നില്ല).

**ശാന്തിരൂപാത് പരമാനന്ദരൂപാച്ച 60**

അതിന്റെ സ്വരൂപം ശാന്തിയും, പരമാനന്ദവും ആയതുകൊണ്ട് (ജ്ഞാനം, കർമ്മം, യോഗം എന്നിവയേക്കാൾ ഭക്തി എളുപ്പമുള്ളതാണ്).

(മറ്റുള്ള സാധകർക്ക് വളരെയധികം സാധന അനുഷ്ഠിച്ചതിനു ശേഷം മാത്രമാണ് ശാന്തിയും പരമാനന്ദവും അനുഭവിക്കുവാൻ കഴിയുന്നത്. എന്നാൽ ഭക്തിയുടെ സ്വരൂപം തന്നെ ശാന്തിയും, പരമാനന്ദവും ആയതിനാൽ ഭക്തൻ തുടക്കം മുതല്ക്കേ ഇതെല്ലാം

അനുഭവിക്കുന്നു. അതുകൊണ്ട് ഭക്തി മറ്റുള്ളവയേക്കാൾ എളുപ്പമാണ്).

**ലോകഹാനൗ ചിന്താ ന കാര്യാ നിവേദിതാത്മ ലോകവേദത്വാത് 61**

ലൗകികവും വൈദികവുമായ സകലകർമ്മങ്ങളും ഈശ്വരന് സമർപ്പിച്ചുകഴിഞ്ഞ ഭക്തൻ ലൗകികമായ കാര്യങ്ങളിൽ നഷ്ടം സംഭവിക്കുമ്പോൾ വ്യാകുല പ്പെടരുത്.

(സദാ ഈശ്വരനെത്തന്നെ സ്മരിക്കുന്ന പരാഭക്തൻ ലൗകികകാര്യങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതില്ല. അവന്റെ യോഗവും ക്ഷേമവും ഭഗവാൻ തന്നെ നോക്കിക്കൊള്ളുമെന്ന് അവിടുന്ന് ഗീതയിൽ പ്രതിജ്ഞ ചെയ്തിട്ടുണ്ടല്ലോ - ഗീത 9-22).

**ന തദസിദ്ധൗ ലോകവ്യവഹാരോ ഹേയഃ കിന്തു ഫലത്യാഗഃ തത്സാധനം ച കാര്യമേവ 62**

പരാഭക്തിയെ പ്രാപിക്കാത്തിടത്തോളം കാലം ലൗകികമായ വ്യവഹാരങ്ങളെ ത്യജിക്കേണ്ടതില്ല. എന്നാൽ അത്തരം കർമ്മങ്ങളുടെ ഫലങ്ങളെ

ത്യജിക്കുകയും, പ്രേമം വളരുവാനാവശ്യമായ സാധന കളനുഷ്ഠിക്കുകയും ചെയ്യേണ്ടതാണ്.

**സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം 63**

സ്ത്രീ, ധനം, നാസ്തികർ, ശത്രുക്കൾ എന്നിവയെ ക്കുറിച്ചുള്ള വാർത്തകളും കഥകളും കേൾക്കരുത്.

(പരാഭക്തിയ്ക്കായി സാധനചെയ്യുന്ന ഭക്തൻ മേൽപറഞ്ഞവയെക്കുറിച്ചുള്ള സംഭാഷണം ഒഴിവാക്കി യില്ലെങ്കിൽ അതുമൂലം ചിത്തം കാമാദിവികാരങ്ങളാൽ മലിനമാകും. സ്ത്രീചിന്ത കാമത്തെയും, ധനചിന്ത ലോഭത്തെയും, നാസ്തികസംഗം അവജ്ഞയെയും, ശത്രുചിന്ത ദ്വേഷത്തെയും ജനിപ്പിച്ച് മനസ്സിൽ വിക്ഷോഭത്തെ ജനിപ്പിക്കുന്നതു കൊണ്ട് ഇവയെല്ലാം തന്നെ ഭക്തിയ്ക്ക് പ്രതികൂലമായവയാണ്).

**അഭിമാനദംഭാദികം ത്യാജ്യം 64**

അഭിമാനം, ദംഭം തുടങ്ങിയ ദുർവ്വികാരങ്ങളെ ത്യജിക്കേണ്ടതാണ്.

**തദർപിതാഖിലാചാരഃ സൻ കാമക്രോധാഭിമാനാദികം തസ്മിന്നേവ കരണീയം 65**

എല്ലാ പ്രവൃത്തികളും ഈശ്വരനിൽ സമർപ്പിക്കുന്ന വനായിത്തീർന്ന് കാമം, ക്രോധം, അഭിമാനം തുടങ്ങിയവയെയും ഈശ്വരനിലേയ്ക്ക് തന്നെ തിരിക്കുകയും ചെയ്യേണ്ടതാണ്.

(ശുഭാശുഭകർമ്മങ്ങളെ ഈശ്വരനിൽ സമർപ്പിച്ച് ദുർവ്വികാരങ്ങളെയും ഈശ്വരനിലേയ്ക്ക് തിരിച്ചുവിടു മ്പോൾ ക്രമേണ ചിത്തം ശുദ്ധമായി അപരാഭക്തി പരമമായ പ്രേമമായി രൂപാന്തരപ്പെടുന്നു. പിംഗള യെന്ന വേശ്യാസ്ത്രീ തന്റെ മനസ്സ് ഭഗവാനിലേയ്ക്ക് തിരിച്ചതോടെ എല്ലാ വികാരങ്ങളും അടങ്ങി അത്യന്ത ശുദ്ധിയെ പ്രാപിച്ചതായി പുരാണങ്ങൾ പറയുന്നു).

**ത്രിരൂപഭംഗപൂർവകം നിത്യദാസ്യനിത്യകാന്താ-ഭജനാത്മകം പ്രേമ കാര്യം പ്രേമൈവ കാര്യം 66**

ത്രിപുടീരഹിതമായോ (സേവ്യസേവകസേവനഭേദ മില്ലാതെ), നിത്യദാസഭാവത്തിലോ, നിത്യകാന്താ ഭാവത്തിലോ ഈശ്വരനെ പ്രേമിക്കേണ്ടതാണ്, അതുതന്നെയാണ് ചെയ്യേണ്ടത്.

ഭഗവാൻ, ഭക്തൻ, ഭക്തി എന്നീ ഭേദങ്ങളില്ലാത്ത പരമമായ പ്രേമത്തെ പ്രാപിക്കുക എന്നതാണ് ഭക്തിയോഗത്തിന്റെ ലക്ഷ്യം. ഈ അവസ്ഥയിൽ

ഭക്തൻ ഭഗവാനുമായി ഐക്യം പ്രാപിക്കുന്നു. ദാസ്യഭാവത്തിലോ, കാന്താഭാവത്തിലോ ഭജിക്കുന്ന വരും ക്രമേണ ഈ ഭേദഭാവത്തിൽ നിന്ന് മുക്ത രാകുകതന്നെ ചെയ്യും).

**ഭക്താ ഏകാന്തിനോ മുഖ്യാഃ 67**

ഏകാന്തഭക്തിയുള്ളവർ (ഈശ്വരനിൽ മാത്രം ഉറപ്പിച്ച മനസ്സോടുകൂടിയവർ) ഭക്തന്മാരിൽ ശ്രേഷ്ഠരാണ്.

**കണ്ഠാവരോധരോമഞ്ചാശ്രുഭിഃ പരസ്പരം ലപമാനാഃ പാവയന്തി കുലാനി പൃഥിവീം ച 68**

ഗദ്ഗദത്തോടും, രോമാഞ്ചത്തോടും, കണ്ണുനീർ പൊഴിച്ചും പരസ്പരം സംഭാഷണം ചെയ്യുന്നവർ കുലത്തെയും, ഭൂമിയെത്തന്നെയും പവിത്രമാക്കുന്നു.

**തീർഥീകുർവന്തി തീർഥാനി സുകർമീകുർവന്തി കർമാണി സച്ഛാസ്ത്രീകുർവന്തി ശാസ്ത്രാണി 69**

ഇവർ തീർത്ഥങ്ങളെ പവിത്രീകരിക്കുകയും, കർമ്മങ്ങ ളെ സത്കർമ്മങ്ങളാക്കിത്തീർക്കുകയും, ശാസ്ത്രങ്ങളെ പ്രാമാണികങ്ങളാക്കുകയും ചെയ്യുന്നു.

(ബന്ധനത്തിന് കാരണങ്ങളായ കർമ്മങ്ങളെ ഭക്തന്മാർ മോക്ഷത്തിന് ഉതകുന്നവയാക്കിത്തീർക്കുകയും, സ്വന്തം ജീവിതത്തിലൂടെ ശാസ്ത്രങ്ങൾക്ക് പ്രാമാണികത നൽകുകയും ചെയ്യുന്നുവെന്ന് താത്പര്യം).

തന്മയാഃ 70

ഭക്തന്മാർ ഈശ്വരമയന്മാരാകുന്നു.

**മോദന്തേ പിതരോ നൃത്യന്തി ദേവതഃ സനാഥാ ചേയം ഭൂർഭവതി 71**

(ഒരാൾ ഭക്തനാകുമ്പോൾ) പിതൃക്കൾ ആനന്ദിക്കുകയും, ദേവതമാർ നൃത്തമാടുകയും, ഈ ഭൂമി സനാഥയാകുകയും ചെയ്യുന്നു.

(ഭക്തന്റെ എല്ലാ വ്യവഹാരങ്ങളും എല്ലാവർക്കും കല്യാണകരമായതുകൊണ്ട് ഭക്തന്റെ ആവിർഭാവത്തിൽ സകലരും ആനന്ദമനുഭവിക്കുന്നു).

**നാസ്തി തേഷു ജാതിവിദ്യാരൂപകുലധനക്രിയാദി ഭേദഃ 72**

അവരുടെയിടയിൽ ജാതി, വിദ്യാ, സൗന്ദര്യം, കുല മഹിമ, സമ്പത്ത്, ജോലി എന്നിവയെ അടിസ്ഥാന മാക്കിയുള്ള യാതൊരു ഭേദവുമില്ല.

(മേൽ പറഞ്ഞ ഉപാധികളൊന്നും തന്നെ ഭക്തിയുടെ ആവിർഭാവത്തിന് സഹായകമോ, തടസ്സമോ അല്ല. അതു മാത്രമല്ല, ഭക്തന്മാർ തമ്മിൽ ബാഹ്യമായി എന്തൊക്കെ വ്യത്യാസങ്ങളുണ്ടെങ്കിലും അതൊന്നും തന്നെ അവരുടെയാരുടെയും മഹത്വത്തിനെ കുറയ്ക്കുകയോ കൂട്ടുകയോ ചെയ്യുന്നില്ല).

യതസ്തദീയാഃ 73

എന്തെന്നാൽ അവരെല്ലാം തന്നെ ഭഗവാന്റെ തന്നെയാകുന്നു.

വാദോ നാവലംബ്യഃ 74

ഭക്തൻ വാദപ്രതിവാദത്തിൽ ഏർപ്പെടരുത്.

(ഭക്തന്റെ ജീവിതത്തിലെ ഓരോ നിമിഷവും വളരെ യധികം വിലപ്പെട്ടതാണ്. അത് ഈശ്വരപ്രാപ്തിയ്ക്കാ യുള്ള സാധന അനുഷ്ഠിക്കുവാനായി മാത്രമേ വിനി യോഗിക്കാവൂ. വാദം മുഴുത്ത് ക്രോധവും, ക്രോധം

മുഴുത്ത് ദ്വേഷവും, മറ്റും ഉണ്ടായി അധഃപതിക്കാനുമിടയുണ്ട്).

**ബാഹുല്യാവകാശത്വാദ് അനിയതത്ത്വാച്ച 75**

വളരെയധികം അഭിപ്രായങ്ങളുണ്ടാകുവാനുള്ള സാദ്ധ്യതയുള്ളതുകൊണ്ടും, നിശ്ചിതമായ നിർണ്ണയമുണ്ടാകാത്തതുകൊണ്ടും (ഭക്തൻ വാദപ്രതിവാദത്തിൽ ഏർപ്പെടരുത്).

**ഭക്തിശാസ്ത്രാണി മനനീയാനി തദ്ബോധകകർമാണി കരണീയാനി 76**

ഭക്തിശാസ്ത്രങ്ങൾ വായിക്കുകയും, ഭക്തിയെ ഉണർത്തുവാൻ സഹായിക്കുന്ന കാര്യങ്ങൾ അനുഷ്ഠിക്കുകയും ചെയ്യേണ്ടതാണ്.

(ഭക്തിശാസ്ത്രങ്ങൾ വായിക്കുന്നതിലൂടെ ഈശ്വരമഹിമയിലുള്ള ശ്രദ്ധയും വിശ്വാസവും വർദ്ധിക്കുകയും തന്മൂലം ഭക്തിയും ജ്ഞാനവും വർദ്ധിക്കുകയും ചെയ്യും).

**സുഖദുഃഖേച്ഛാലാഭാദിത്യക്തേ പ്രതീക്ഷ്യമാണേ ക്ഷണാർദ്ധമപി വ്യർഥം ന നേയം 77**

സുഖം, ദുഃഖം, ഇച്ഛാ, ലാഭം തുടങ്ങിയവയെ ത്യജിച്ചിട്ട് അന്ത്യകാലം പ്രതീക്ഷിച്ചിരിക്കുമ്പോൾ അരനിമിഷം പോലും വ്യർത്ഥമായി ചെലവഴിക്കരുത്.

(ഭക്തൻ തന്റെ സമയം എങ്ങനെ ചെലവഴിക്കണ മെന്ന് അടുത്ത രണ്ടു സൂത്രങ്ങളിൽ പറയുന്നു).

**അഹിംസാസത്യശൗചദയാസ്തികൃാദിചാരിത്ര്യാണി പരിപാലനീയാനി 78**

അഹിംസാ, സത്യം, ശൗചം (ശുചിത്വം), ദയാ, ആസ്തിക്യം തുടങ്ങിയ സദ്ഗുണങ്ങളെയും, സദാചാര ങ്ങളെയും പാലിക്കേണ്ടതാണ്.

**സർവദാ സർവഭാവേന നിശ്ചിന്തൈഃ ഭഗവാനേവ ഭജനീയഃ 79**

ഭക്തന്മാർ സദാ എല്ലാവിധത്തിലും നിശ്ചിന്തരായി (അന്യചിന്തകളൊന്നും കൂടാതെ) ഈശ്വരനെത്തന്നെ ഭജിക്കേണ്ടതാണ്.

**സ കീർത്യമാനഃ ശീഘ്രമേവാവിർഭവത്യനുഭാവയതി ഭക്താൻ 80**

ഭക്തന്മാർ (മേൽപറഞ്ഞവിധം) കീർത്തിക്കുമ്പോൾ ഭഗവാൻ വേഗത്തിൽ പ്രത്യക്ഷനായി ഭക്തന്മാരെ ദർശനം നൽകി അനുഗ്രഹിക്കുന്നു.

**ത്രിസത്യസ്യ ഭക്തിരേവ ഗരീയസീ ഭക്തിരേവ ഗരീയസീ 81**

ത്രികാലങ്ങളിലും സത്യമായി ഭക്തിതന്നെയാണ് ശ്രേഷ്ഠമായിട്ടുള്ളത്, ഭക്തിതന്നെയാണ് ശ്രേഷ്ഠമായി ട്ടുള്ളത്.

**ഗുണമാഹാത്മ്യാസക്തി-രൂപാസക്തി-പൂജാസക്തി-സ്മരണാസക്തി-ദാസ്യാസക്തി-സഖ്യാസക്തി-വാത്സ-ല്യാസക്തി-കാന്താസക്തി-ആത്മനിവേദനാസക്തി-തന്മയതാസക്തി-പരമവിരഹാസക്തി-രൂപാ ഏകധാ അപി ഏകാദശധാ ഭവതി 82**

ഈശ്വരന്റെ ഗുണമാഹാത്മ്യങ്ങളിലുള്ള ആസക്തി, രൂപത്തിലുള്ള ആസക്തി, പൂജയിലുള്ള ആസക്തി, സ്മരണയിലുള്ള ആസക്തി, ദാസ്യത്തിലുള്ള ആസക്തി, ഈശ്വരനുമായുള്ള സൗഹൃദത്തിലുള്ള ആസക്തി, വാത്സല്യത്തിലുള്ള ആസക്തി, പ്രിയതമാഭാവത്തി ലുള്ള ആസക്തി, ഈശ്വരനോടുള്ള ആത്മനിവേദന ഭാവത്തിലുള്ള ആസക്തി, ഈശ്വരനുമായുള്ള ഐക്യ

ത്തിലുള്ള ആസക്തി, ഈശ്വരന്റെ വിരഹത്തിലുള്ള ആസക്തി എന്നിങ്ങനെ ഒരേ ഭക്തി പതിനൊന്ന പ്രകാരത്തിൽ പ്രകടമാകുന്നു.

**ഇത്യേവം വദന്തി ജനജല്പനിർഭയാഃ ഏകമതാഃ കുമാര-വ്യാസ-ശുക-ശാണ്ഡില്യ-ഗർഗ-വിഷ്ണു-കൗണ്ഡിന്യ-ശേഷോദ്ധവാരുണി-ബലി-ഹനൂമദ്-വിഭീഷണാദയോ ഭക്ത്യാചാര്യാഃ 83**

ജനങ്ങളുടെ ജല്പനങ്ങളെ ഭയക്കാത്തവരായ കുമാരൻ, വ്യാസൻ, ശുകൻ, ശാണ്ഡില്യൻ, ഗർഗ്ഗൻ, വിഷ്ണു, കൗണ്ഡിന്യൻ, ശേഷൻ, ഉദ്ധവൻ, ആരുണി, ബലി, ഹനൂമാൻ, വിഭീഷണൻ തുടങ്ങിയ ഭക്തിയോഗാചാര്യന്മാർ ഏകമതന്മാരായി ഇപ്രകാരം (ഇതുവരെ വർണ്ണിച്ചതുപ്രകാരം) ഉദ്ഘോഷിക്കുന്നു.

(ഭാരതീയമായ എല്ലാശാസ്ത്രങ്ങളിലും ആചാര്യന്മാർ പറയുന്നതുപോലെ നാരദനും പറയുന്നത്, "ഈ ശാസ്ത്രം തന്റെ മാത്രം സൃഷ്ടിയല്ല, ഇത് പരമ്പരാ പ്രാപ്തവും, അനേകം ആചാര്യന്മാർ തങ്ങളുടെ അനുഭൂതികളിലൂടെ പ്രാമാണീകരിച്ചതുമാണ്" എന്നാണ്. അതുകൊണ്ടുതന്നെ ഈ ശാസ്ത്രം ശ്രേയസ്സിനെ കാംക്ഷിക്കുന്ന സകലർക്കും സമാദരണീയമാണ്).

**യ ഇദം നാരദപ്രോക്തം ശിവാനുശാസനം വിശ്വസിതി ശ്രദ്ധത്തേ സ ഭക്തിമാൻ ഭവതി സഃ പ്രേഷ്ഠം ലഭതേ സഃ പ്രേഷ്ഠം ലഭത ഇതി 84**

നാരദൻ ഉപദേശിച്ച ഈ മംഗളകരമായ ശാസ്ത്രത്തെ യാതൊരുവൻ വിശ്വസിക്കുകയും, അതിൽ ശ്രദ്ധ യർപ്പിക്കുകയും ചെയ്യുന്നുവോ അവൻ ഭക്തനായി ത്തീരുകയും, പ്രിയതമമായതിനെ (ഈശ്വരനെ) നേടുകയും ചെയ്യുന്നു. അവൻ ഈശ്വരനെ പ്രാപിക്കുന്നു.

(ഗ്രന്ഥപരിസമാപ്തിയെ കാണിക്കാനാണ് അവസാന വാചകം ആവർത്തിച്ചിരിക്കുന്നത്).

**ഇതി ശ്രീനാരദഭക്തിസൂത്രം സമ്പൂർണ്ണം**
**ഇതോടെ ശ്രീനാരദഭക്തിസൂത്രം സമ്പൂർണ്ണമായി.**